തശാസ്ത്രപാരീണതയെ മാത്രമല്ല പൂർവ്വഗ്രന്ഥങ്ങളിൽ ഉള്ള പരിചയത്തെയും വിശദമാക്കുന്നുണ്ട്. എന്നാൽ ഹിന്ദുസ്ഥാനി കീർത്തനങ്ങളിൽ പ്രയോഗിച്ചിരിക്കുന്ന ഭാഷ കേവലം സംഭാഷണസരണിയിലുള്ളതത്രേ. ഈ പാട്ടുകളിലെ രാഗങ്ങളിൽ അനേകങ്ങൾ കേവലം ഹിന്ദുസ്ഥാനിപദ്ധതിയിലുള്ള ഗാനരീതിയിൽ ഉള്ളവയും ത്യാഗരാജയ്യർ മാത്രമല്ല തെന്നിന്ത്യയിലെ മറ്റു സംഗീതവിദ്വാന്മാരും പ്രയോഗിച്ചിട്ടില്ലാത്തവയും ആയ അപൂർവ്വരാഗങ്ങളും ആകുന്നു. ഈ കൂട്ടത്തിൽ "ധ്രുവപദ്" "ടപ്പാ" "ഖ്യാൽ" എന്ന സാഹിത്യങ്ങളും കൂടി ഉണ്ട്.

ഹിന്ദുസ്ഥാനിസാഹിത്യത്തിൽ അവിടത്തേക്കു ഇത്രയധികം പരിചയം ലഭിച്ചതു് മഹാമതിയരായ രണ്ടുഗായകന്മാരുടെ പരിചയത്താലും ആയിരുന്നിരിക്കണം. ഇവരിൽ ഒന്നാം ആയ തഞ്ചാവൂർ സുലൈമാൻകാദർ സ്വരജിത്‌വായനയിൽ വിദഗ്ദ്ധൻ ആയിരുന്നു; ഇദ്ദേഹത്തിനു ൧൦൦൯-ാമാണ്ടു കർക്കടകമാസത്തിൽ ൨൫൦ പണം ശമ്പളം പതിച്ചുകൊടുത്തു. ഹിന്ദുസ്ഥാനി മുതലായതു പാടിവന്ന തഞ്ചാവൂർ രംഗയ്യകാർക്കു ൧൦൦൪-ാമാണ്ടു മകരമാസം മുതൽ ൨൦൦ പണം ശമ്പളം പതിച്ചുകൊടുത്തിരിക്കെ ൧൦൦൯-ാമാണ്ടു കർക്കടകമാസത്തിൽ ൫൦ പണം കൂട്ടി ൨൫൦ പണം ശമ്പളമാക്കി. അലാവുദീൻ എന്ന മറ്റെ പട്ടാണിഗായകന് ൧൦൧൬-ാമാണ്ടിൽ ൧൨൫ പണം ശമ്പളം പതിച്ചുകൊടുത്തു. ഇവർ, തിരുവനന്തപുരത്തു വരുംമുൻപെ, തഞ്ചാവൂർ രാജവംശത്തെ ആശ്രയിച്ചു പാർത്തുവന്നിരുന്നു.

## പദങ്ങൾ.

പദങ്ങൾ എന്ന ഇനത്തിലുള്ള കൃതികൾ ശൃംഗാരവിഷയകങ്ങൾ ആകുന്നു. പദം എന്ന പേരു് എന്തുകാരണത്താൽ ഇവയ്ക്കു് സിദ്ധിച്ചു എന്നു ഗ്രഹിക്കാൻ എനിക്കു കഴിവുണ്ടായില്ല. ഇവയുടെ പ്രയോഗം ക്ഷേത്രങ്ങളിലുള്ള ദേവദാസിമാരുടെ നാട്യാഭിനയത്തിൽ ആകുന്നു. സംഗീതശാസ്ത്രവും ഭരതശാസ്ത്രവും സഹോദരങ്ങൾ ആണല്ലോ. പൂർവ്വതിരുവിതാംകോട്ട് ആയ ഇടനാട്ടിലും നാഞ്ചിനാട്ടിലും ഉള്ള ക്ഷേത്രങ്ങളിൽ എല്ലാം

പാണ്ഡ്യദേശത്തിലും ചോളദേശത്തിലും എന്നപോലെ ദേവദാസിമാരെ നിയോഗിച്ചിട്ടുണ്ട്. ഇവരുടെ നാട്യാഭിനയങ്ങളേയും പൂർവ്വസ്ഥിതിയിൽ ഉള്ളവയോളം ഉൽകൃഷ്ടനിലയിൽ ആക്കുന്നതിനും നമ്മുടെ തമ്പുരാൻ ശ്രമിച്ചിരുന്നു. ഈ നാട്യകലയിൽ തമ്പുരാനു് ഉണ്ടായിരുന്ന പ്രീതിയുടേയും ഉത്സാഹത്തിന്റേയും ഉദാഹരണങ്ങൾ ആയി അനേകം ലക്ഷ്യങ്ങൾ കാണുന്നു. ഈനാട്ടിലെ നാട്യകലയെ നന്നാക്കാനായി വരുത്തപ്പെട്ട ആൾ ആകുന്നു വടിവേലു എന്ന പണ്ഡിതൻ. ഇദ്ദേഹം ത്യാഗരാജയ്യരുടെ സമാനകാലീനൻ ആയ ദീക്ഷിതരയ്യൎഎന്ന ഭാഗവതരുടെ മുഖ്യശിഷ്യനും ഫിഡിൽ വായനയിൽ അതിസമൎത്ഥനും ആയി പ്രസിദ്ധപ്പെട്ട ഒരു നാട്യാചാൎയ്യൻ ആയിരുന്നു. ഇദ്ദേഹത്തിനും സഹായികളായ പൊന്നയ്യാ, പഴനിയാണ്ടി, മുതലായവൎക്കും ഇവിടെ സ്ഥിരമായി ശമ്പളംകൊടുത്തു ഇവരെ കൊട്ടാരത്തിൽ ജോലിക്കാക്കി. ഇദ്ദേഹത്തിനു ആയിരംപറയ്ക്കുമേൽ ശമ്പളം ഉണ്ടായിരുന്നു. ഇദ്ദേഹം ഉണ്ടാക്കിട്ടുള്ള തെലുങ്കുകീൎത്തനങ്ങളും വൎണ്ണങ്ങളും തില്ലാനാക്കളും തെന്നിന്ത്യാ ഒട്ടുക്കു സുപ്രസിദ്ധങ്ങൾ ആകുന്നു. നാട്യകലയ്ക്കായിട്ടാകുന്നു പദങ്ങൾ എന്ന ഇനത്തിലുള്ള പാട്ടുകൾ കല്പിച്ചുണ്ടാക്കിയതു്. ഈ ഇനത്തിലായി ആകെ ൬൭ പാട്ടുകൾ ഉള്ളതിൽ ൫൦ സംസ്കൃതഭാഷയിലും ൩ തെലുങ്കുഭാഷയിലും ആകുന്നു. ശേഷമുള്ള ൬൦ എണ്ണവും മണിപ്രവാളത്തിൽ ആകുന്നു. ഈ മണിപ്രവാളപദങ്ങൾ തിരുവിതാംകോട്ടസംസ്ഥാനത്തിൽ മാത്രമല്ല കൊച്ചിയിലും മലബാറിലും സംഗീതവാസനയുള്ള ആളുകൾ മിക്കവരും പാടിവരുന്നു. മദ്രാസ് പ്രസിഡൻസിയിൽ മററു ജില്ലകളിലുള്ള അനേകം "ദേവരടിയാൎകൾ" പോലും ഈ മണിപ്രവാളപദങ്ങളേയും സംസ്കൃതപദങ്ങളേയും നാട്യാഭിനയത്തിനു അതിവിശിഷ്ടങ്ങളായി കൈക്കൊണ്ടിരിക്കുന്നു. ഇവയെല്ലാം വിരഹിണിയായ ഒരു നായിക സ്വാവസ്ഥയെസഖിയോടു പറഞ്ഞുകേൾപ്പിക്കുന്നവയോ നായകന്റെ നേൎക്കു സഖിയെ ദൂതിയായി പറഞ്ഞയക്കുന്നവയോ ആയുള്ളവയാണു്. ഇതുതന്നെയും ശൃംഗാരപ്രധാനങ്ങളായിരുന്നാലും വാസ്തവത്തിൽ ഇവ ലൌകികങ്ങളായ ശൃംഗാരങ്ങൾ അല്ല. ഇവയെ നിൎമ്മിച്ച തമ്പുരാൻ തന്നെ വിരഹിണിയായ നായികയായി ഭാവിച്ചു കൊണ്ടു് ശ്രീപത്മനാഭസായൂജ്യത്തെ പ്രാപിക്കാൻ ഉൽകണ്ഠയോടുകൂടി തന്റെ

നായകനായ പത്മനാഭനെ പുരസ്കരിച്ച് നിവേദനം ചെയ്യുന്ന സങ്കടങ്ങൾ ആകുന്നു ഈ പദങ്ങളിലെ വിഷയം. ഗീതഗോവിന്ദത്തിലുള്ള ഗൂഢാർത്ഥങ്ങൾ എല്ലാം ഇവയിലും കല്പിക്കാവുന്നതാണ്. ഈ കൂട്ടത്തിൽ ഉൾപ്പെടുത്താവുന്നതായ ഒരു പാട്ട് "പന്നഗേന്ദ്രശയന" (No. 1:1) എന്നു തുടങ്ങുന്ന പ്രസിദ്ധ രാഗമാല ആകുന്നു. ഇതിൽ ൮ ചരണങ്ങൾ ഉണ്ട്. ആദ്യത്തെ ചരണം വിരഹിണിക്കു സന്ധ്യാകാലത്തുണ്ടാകുന്ന അവസ്ഥയെയും എട്ടാമത്തെ ചരണം പ്രാതഃകാലത്തിലെ അവസ്ഥയെയും വിവരിക്കുന്നു. തദനുരൂപമായി ആദ്യത്തെ ചരണം സന്ധ്യാകാലരാഗമായ ശങ്കരാഭരണത്തിലും എട്ടാമത്തെ ചരണം പ്രാതഃകാലരാഗമായ ഭൂപാളത്തിലും ഇടയ്ക്കുള്ളവ അതാതു യാമത്തിനു യോജിച്ചവയും ആയിരിക്കുന്നു.

## വർണ്ണങ്ങൾ.

വർണ്ണം എന്ന വാക്കിന്റെ അർത്ഥം അക്ഷരം എന്നാണല്ലോ. വർണ്ണം എന്ന ഇനത്തിലുള്ള പാട്ടുകൾക്കു ഈ പേരു വളരെ ചേർന്നതാകുന്നു. എന്തുകൊണ്ടെന്നാൽ കീർത്തനത്തെയോ പദത്തെയോ പോലെയുള്ള സാധാരണകൃതികളുടെ രചനാ സംഗീതസാഹിത്യം ഉണ്ടാക്കാൻ വാസനയുള്ള ഏവനും ശക്യമാകാം; എന്നാൽ സംഗീതശാസ്ത്രത്തിൽ അത്യന്തം നൈപുണ്യവും വശ്യവചസ്സുതയും കൂടിച്ചേർന്നിട്ടില്ലാത്ത ഒരുത്തനു വർണ്ണം ഉണ്ടാക്കുന്നതിനു തീരെ അസാദ്ധ്യം തന്നെ. എന്തെന്നാൽ വർണ്ണസാഹിത്യത്തിനുള്ള അക്ഷരങ്ങളിൽ അധികാംശം സ്വരാക്ഷരങ്ങൾ ആയിത്തന്നെ ഇരിക്കണം; ഇവ സാഹിത്യത്തിന്റെ അർത്ഥത്തിൽ ആകട്ടെ സംഗീതത്തിനു വേണ്ട നിറുത്തലുകളിൽ ആകട്ടെ ദോഷം ജനിപ്പിക്കാതെയും ഇരിക്കണം. വർണ്ണങ്ങളുടെ രചന സംഗീതസാഹിത്യത്തിന്റെ പരമകാഷ്ഠയെ കാണിക്കുന്നു.

ഇവ ചൗകവർണ്ണങ്ങൾ എന്നും താനവർണ്ണങ്ങൾ എന്നും രണ്ടുവിധം ഉണ്ടു. താനവർണ്ണങ്ങളിൽ സാഹിത്യം വളരെ കുറവാണ്. അവ ഗായകന്റെ സാമർത്ഥ്യത്തിന്നു തക്കവണ്ണം ഗാനത്താൽ പുഷ്ടിയാക്കപ്പെടേണ്ടവയേയുള്ളു. ഈ ഇനത്തിൽ രണ്ടു വർണ്ണങ്ങൾമാത്രമേ കല്പിച്ചുണ്ടാക്കീട്ടുള്ളു; ഇവയിലെ സാഹിത്യം തെലുങ്കുഭാഷയിൽ ആണ്.

ചൌകവൎണ്ണസാഹിത്യങ്ങളിൽ "സാധാരണകീൎത്തനങ്ങളിൽ" എന്നപോലെ ആദ്യം പല്ലവിയും. അതിനെത്തുടൎന്ന അനുപല്ലവിയും ഉണ്ട്. അതു കഴിഞ്ഞാൽ അതിദീൎഘമായ ഒരു ചരണവും ഉണ്ട്. ഇതിനെ തുടൎന്ന നാലൊ അഞ്ചൊ പാദങ്ങൾ ഉള്ള ഒരു ചരണവും ഒടുവിൽ ഒരു ചരണപരിപൂൎത്തിയും കാണുന്നു. ഈ പാദങ്ങളും ഒന്നിനൊന്നു ദൈൎഘ്യം കൂടിയവയായിരിക്കുന്നു. ചൌകവൎണ്ണങ്ങളുടെ ഘടനയാകുന്നു സംഗീതജ്ഞാനത്തിലും കവിതയിലും പാണ്ഡിത്യത്തെ വ്യക്തമാക്കുന്നത്. കല്പിച്ചുണ്ടാക്കിയ ചൌകവൎണ്ണങ്ങളെ അതിശയിക്കുന്നവയായി ഉള്ള വൎണ്ണങ്ങൾ തെന്നിന്ത്യയിൽ മാത്രമല്ല ഉത്തരഇന്ത്യയിലും ചുരുക്കമാണെന്നാണ് കേൾവി. മുൻ പറഞ്ഞതുപോലെ സ്വരാക്ഷരങ്ങളുടെ ബാഹുല്യത്തിനു പുറമെ രാഗനാമധേയവും ഇതിൽ വന്നിട്ടുണ്ട്. ഇവയിൽ "ഇന്ദുമുഖിനിശമയ" എന്ന ശങ്കരാഭരണരാഗം മണിപ്രവാളത്തിലും "സാമി നിന്നെ" എന്ന വൎണ്ണം തെലുങ്കുഭാഷയിലും ആകുന്നു; ശേഷം ൧൫ വൎണ്ണങ്ങൾ സംസ്കൃതഭാഷയിൽ ആകുന്നു. വിഷയത്തെപ്പറ്റി നോക്കുന്നതായാൽ ഇവയിൽ ആറു സ്തവവൎണ്ണങ്ങളും ൧൨ ശൃംഗാരവൎണ്ണങ്ങളും ആകുന്നു.

## പ്രബന്ധങ്ങൾ.

"കാലക്ഷേപം" എന്ന പേരിനാൽ ഹിമവൽസേതുപൎയ്യന്തം ഇപ്പോൾ അറിയപ്പെട്ടിരിക്കുന്ന 'ഹരികഥാകാലക്ഷേപം' കേവലം മഹാരാഷ്ട്രരാജ്യത്തിൽ ജനിച്ചതാകുന്നു. പാട്ടുകളോടുകൂടി വാദിപ്പിച്ച് ഈശ്വരഗുണകഥാപ്രസംഗംചെയ്ത് ശ്രോതാക്കളിൽ ഭഗവൽഭക്തിയെ ജനിപ്പിക്കുന്ന ഈ പദ്ധതി അക്കാലത്തു തിരുവനന്തപുരത്തിൽ നടപ്പായിരുന്നില്ല. യഥാൎത്ഥഭാഗവതരായ അനന്തപത്മനാഭഗോസ്വാമികൾ അന്നു് തഞ്ചാവൂർ രാജ്യം ആണ്ടിരുന്ന ശരഭോജി രാജാവിന്റെ രാജസദസ്സിൽ മുന്നണിയിൽ ചേൎന്നൊരാൾ ആയിരുന്നു. നമ്മുടെ തമ്പുരാൻ ഈഗോസ്വാമികളെ ൧൦൧൩-ാമാണ്ടിടയ്ക്കു ക്ഷണിച്ചുവരുത്തി ഈ പുതിയ മാൎഗ്ഗത്തിൽ ഉള്ള ഭഗവൽകഥാപ്രസംഗത്തെ സ്വനഗരത്തിൽ നടപ്പാക്കി; ഇദ്ദേഹത്തിനു ൧൦൦ രൂപായും ഇദ്ദേഹത്തിന്റെ സഹഗായകന്മാരും മേളക്കാരും ആയ നാലുപേൎക്കു ൧൫ രൂപ വീതവും ൧൦൧൩ കുംഭം ൧൩- മുതൽ വലിയകൊട്ടാരത്തിൽ ശമ്പളം പതിച്ചുകൊടുത്തു.

അക്കാലത്ത് ൧൦൦ രൂപ ശമ്പളമുള്ള ശിമയുദ്യോഗസ്ഥന്മാർ തന്നെയും ഒററക്കൈവിരൽകൊണ്ടു എണ്ണാവുന്നവരേയുള്ളു. മേരുസ്വാമികൾ എന്ന് സാധാരണമായി വിളിച്ചുവരുന്ന അദ്ദേഹത്തിന്റെ ഗാനാമൃതം നിമിത്തം "കോകിലകണ്ഠർ" എന്ന സ്ഥാനപ്പേരു അദ്ദേഹത്തിനു കല്പിച്ചുകൊടുത്തു; അദ്ദേഹത്തെ സ്വഗുരുവായി വരിച്ച് സംഗീതസാഹിത്യകലകളിൽ ഉത്തരോത്തരം സ്വയം മേന്മയെ ലഭിച്ചതുകൊണ്ട് അദ്ദേഹത്തിന്റെ ഒരു പടം എഴുതിച്ച് അതിനെ വന്ദിച്ചുവന്നു. അന്നും ഇന്നും എന്നും ഗുരുപൂജയുള്ളവരായി ഖ്യാതിപ്പെട്ടവരാകുന്നു നമ്മുടെ മഹാരാജാക്കന്മാർ. വലിയതമ്പുരാൻ തിരുമനസ്സുകൊണ്ട് പതിവായി അമൃതേത്തു കഴിക്കുന്ന ശാലയ്ക്കകത്ത് പൂർവ മഹാരാജാക്കന്മാരുടെ പടങ്ങളോടൊന്നിച്ചു ഈ പടം ഇന്നും ആ ശാലയെ അലങ്കരിച്ചിരിക്കുന്നു; എന്നുതന്നെയുമല്ല ഇന്നും അദ്ദേഹം ഒരു കലഗുരുവായി പൂജിക്കപ്പെട്ടുവരുന്നു. ഈ പരമഭാഗവതന്റെ വംശ്യർ ഇപ്പോഴും തിരുവനന്തപുരത്തു ഉണ്ട്. ഈ കഥാപ്രസംഗത്തിലേക്കായി "കുചേലോപാഖ്യാനം" "അജാമിളോപാഖ്യാനം" എന്നീ രണ്ടു ഗ്രന്ഥങ്ങൾ കല്പിച്ചു നിർമ്മിച്ചിട്ടുണ്ട്. ഇവയിൽ മഹാരാഷ്ട്രപദ്ധാവിപ്പുള്ള രാഗങ്ങൾ അധികമായി പ്രയോഗിച്ചിരിക്കുന്നു. ഇവയിലുള്ള ശ്ലോകങ്ങളുടെ കൂട്ടത്തിൽ മഹാരാഷ്ട്രഭാഷയിൽ പ്രത്യേകമായുള്ള "അഭംഗ" "ദിണ്ഡി" എന്നീ വൃത്തങ്ങളിലുള്ള ശ്ലോകങ്ങളും ഉണ്ട്.

"കല്പിച്ചുണ്ടാക്കിയ കുചേലോപാഖ്യാനം തിരുമുമ്പിൽവെച്ച പ്രബന്ധംചെയ്ത തഞ്ചാവൂർ മേരുഗോസ്വാമിക്കു ൧൦൧൩ തൈ ൨൨- കൈവഴി ചെല്ലുംവകയിൽ നിന്നും കൊടുത്ത വീരചങ്ങല ഉരു രണ്ടും സരപ്പളി ഉരു ഒന്നും സാൽവ ഉരു രണ്ടും നീക്കി പണമായി കൊടുത്തതാകപ്പണം ൩൦൦: വിണ വായിച്ച ചോളപുരം രഘുനാഥരായർക്കു കൊടുത്തതാക പണം ൫൦൦" ഇങ്ങനെയാകുന്നു റിക്കാർഡിൽ കാണുന്നതു. അതുകൊണ്ട് ഈ ആഖ്യാനം ൧൦൧൩-മാണ്ടു ഉണ്ടാക്കിയതായിരിക്കണം.

ഈ രണ്ടു പുസ്തകഗ്രന്ഥങ്ങൾക്കും പുറമെ മറെറാരു പ്രബന്ധം കൂടി കല്പിച്ചുണ്ടാക്കിട്ടുണ്ട്. ഇതു സർവ്വോപരി അധിപ്രധാനം ആകുന്നു.

"ശ്രീമാധവന്റെ ചരിതങ്ങൾ കഥിപ്പതിനു
കാമം സമർത്ഥനഹമെന്നുരപ്പതല്ലാ;

സീമാവിഹീനദുരിതക്ഷതയേതദീയ
നാമാങ്കകീർത്തനമൃതേ പരമേനുപായം"
"സന്താപത്തെയൊഴിപ്പതിന്നു ജഗതാം മന്നിൽപ്പരന്മേവുമ
ച്ചെന്താർമാനിനികാന്തനായ ഭഗവാൻ തന്നാലയത്തിൽ പരം
ചന്തം ചേർന്നിരുണ്ടുമുത്സവയുഗം പ്രത്യബ്ദമുണ്ടെന്നതും
സന്തഃകൌതുകമോടു കേൾക്കണമിദം തെല്ലിങ്ങു ചൊല്ലാമഹം"

ഇപ്രകാരമാകുന്നു ഇതിന്റെ ഉപോൽഘാതത്തിൽ പറഞ്ഞിരിക്കുന്നതു്. മലയാളത്തിൽ ഉണ്ടാക്കിയ ഉത്സവപ്രബന്ധം ആദ്യമായി തിരുമുമ്പിൽവെച്ചു പാടിയ പാലക്കാട്ടു പരമേശ്വരഭാഗവതർ മുതൽപേർ രണ്ടുകൈ കസവിട്ട ഇരട്ടയും ൩൦൦ രൂപ രൂപയായി സമ്മാനവും ൧൦൧൪-മാണ്ടു കല്പിച്ചു കൊടുത്തു. ഇദ്ദേഹമാകുന്നു പിന്നീടു അതിവിഖ്യാതനായി ഭവിച്ച തിരുവനന്തപുരത്തെ പരമേശ്വരഭാഗവതർ. ഇതിൽ ൩൨ ശ്ലോകങ്ങളും ൧൭ പാട്ടുകളും അടങ്ങിയിരിക്കുന്നു. ഇതിൽ ഓരോ പാട്ടും ഓരോ ദിവസത്തെ ഉത്സവത്തെ വിവരിക്കുന്നു.

തില്ലാനാക്കൾ താളപ്രധാനമായ പാട്ടുകൾ ആകുന്നു.

ഇപ്രകാരം വിശിഷ്ടഗാനങ്ങൾ ഉണ്ടാക്കിയ തമ്പുരാൻ ഇവയ്ക്കു പ്രചാരം വരുത്തിയാൽ മാത്രമേ ഫലവത്ത് ഉള്ളൂ എന്നു കരുതി തനിക്കു തന്നെ വിശിഷ്ടങ്ങളായി തോന്നീട്ടുള്ള ഓരോ കീർത്തനവും ഉണ്ടാക്കി തീർന്ന ഉടൻ അവയ്ക്കു അനേകം പ്രതികൾ ഓലയിൽ എഴുതിച്ചു് അവയിൽ അടയാളവും വച്ചു ഈ സംസ്ഥാനത്തിലുള്ള പ്രസിദ്ധപ്പെട്ട ഗായകന്മാർക്കു അയച്ചുവന്നിരുന്നു. അങ്ങനെ അയച്ചിരുന്ന ഓലകളിൽ തീയും ചിതലും മറ്റും യഥേഷ്ടം ഭക്ഷിച്ചതിൽ പിന്നീടും അവശിഷ്ടങ്ങളായ ഏതാനും ഭാഗങ്ങൾ ഇപ്പോഴും ചിലേടങ്ങളിൽ കാണ്മാനുണ്ട്. ഏതാനും കൃതികളെ തഞ്ചാവൂർക്കു അയച്ചു അവിടത്തെ വിദ്വാന്മാരുടെ ഇടയിലും പ്രചാരപ്പെടുത്തീട്ടുണ്ടെന്നുള്ളതു് ഇവ കൊണ്ടുപോയവർക്കു ൩൦൦ രൂപാ ചിലവായതായി കണക്കിൽ എഴുതിയിരിക്കുന്നതിൽനിന്നു തെളിവാകുന്നു.

മഹാരാജാ ദിവംഗതനായ കാലത്തും രാത്രിയും അത്താഴത്തു കഴിക്കുമ്പോൾ എല്ലാം ഭാഗവതന്മാരുടെ പാട്ടുകൾ മുമ്പിലെ നടപ്പുണ്ട്. ഇന്നും നടപ്പുണ്ട്. ഈ അവസരങ്ങളിൽ കല്പിച്ചുണ്ടാക്കിയ കൃതികൾ മാത്രമേ പാടാവൂ എന്നാകുന്നു അന്നുമുതൽക്കെ ഉള്ള ഏർപ്പാട്. പകൽ അത്താഴത്തു സമയത്തു കീർത്തനങ്ങൾ മാത്രമേ പാടാവു; രാത്രി അത്താഴത്തു സമയത്തു കീർത്തനങ്ങൾ മാത്രമല്ലാ വർണ്ണങ്ങളും പദങ്ങളും പാടാം. ഇതിനും പുറമെ ഇന്ന പ്രത്യേക ദിവസത്തിൽ ഇന്ന പാട്ടു പാടണം എന്നും നിർബന്ധം ഉണ്ടു. അതുപോലെതന്നെ ശ്രീപത്മനാഭദർശനത്തിനായി ദിവസേന എഴുന്നള്ളുന്നകാലത്തും ഉത്സവങ്ങളിൽ രാവും പകലും എഴുന്നള്ളിപ്പുസമയത്തും ഇവയിൽ ഇന്ന കീർത്തനങ്ങൾ അല്ലെങ്കിൽ രാഗങ്ങൾ നാഗസ്വരക്കാർ വായിക്കണം എന്നും ചട്ടമുണ്ട്. ഇവിടത്തെ രാജസദസ്സിൽ "ഗന്ധർവ്വോപമ ഗായകന്മാർ'' ഉണ്ടായിരുന്നു. അപ്രകാരം ഉള്ളവരുടെ എണ്ണം ഇപ്പോൾ ചുരുങ്ങിവരുന്നു. വിശിഷ്ടങ്ങളായ ഈ കീർത്തനാദികളെ അവയുടെ രചയിതാവും അവിടത്തോടൊന്നിച്ചിരുന്ന ഗായകന്മാരും ഭാവരസപൂർണ്ണമായി ഏതേതു പന്ഥാവിൽ പാടിവന്നിരുന്നുവോ ആ പന്ഥാവും ക്രമേണ മാഞ്ഞുപോയി വരുന്നു. എന്നുതന്നെയുമല്ല ഇവയ്ക്കു തദ്രൂപം അല്ലാത്ത വിധത്തിലും ഈ സംഗീതകൃതികളുടെ ഉദ്ദേശസാദ്ധ്യത്തിന്നു ചിലപ്പോൾ വിപരീതമായ പന്ഥാവിലായും ഇവകളെ ചിലർ ഇപ്പോൾ പാടിവരുന്നു. എന്നാൽ ഇപ്പോഴത്തെ കൊട്ടാരംഭാഗവതർമാരുടെ ഗാനരീതി പൂർവ്വപന്ഥാവിൽ നിന്നു അധികം മാറിട്ടില്ല. അഥവാ മാറിയിരുന്നാലും ഈ അപരാധം സഹ്യമായിരിക്കാം. അസഹ്യമായ മറെറാരു സങ്കടം ഇപ്പോൾ ജനിച്ചിരിക്കുന്നു.

രമണീയങ്ങൾ ആയ അവിടത്തെ കവിതകൾ ഇക്കാലത്തു് ദക്ഷിണ ഇൻഡ്യാ മുഴുവൻ പ്രചാരത്തിൽ ഇരിക്കുന്നു. എന്നാൽ അവിടുത്തെ ജന്മഭൂമിയായ തിരുവിതാംകൂറിൽ അവ ക്രമേണ വിസ്മൃതപ്രായമായി പോകുന്നുണ്ട്. ജനങ്ങൾക്കു പുതിയ പരിഷ്കാരത്തിലുള്ള മിഥ്യാമോഹം ഉച്ചാന്തികരിക്കുവാനായി..................കല്പിച്ചുണ്ടാക്കിയ കീർത്തനങ്ങളോടു ചിലർക്കുള്ള താല്പര്യക്കുറവുമാത്രം മതിയാകുന്നതാണ്. പുതിയമട്ടാണെന്നു വിചാരിച്ചു ഒരക്ഷരംപോലും മനസ്സിലാക്കാത്ത അന്യഭാഷകളിൽ ഉള്ള പാട്ടുകൾ ക്രമ

പ്പെട്ട് പഠിച്ച് പാടുന്നവരായ നമ്മുടെ ഗായകന്മാരും ഗായികമാരും സ്വാതിതിരുനാൾ മഹാരാജാവിന്റെ.............കൃതികളെ യഥായോഗ്യം ബഹുമാനിക്കാതിരിക്കുന്നത് ഒരു മഹാപാതകമാണ്'.

ഇപ്രകാരമാകുന്നു മിസ്റ്റർ ടി. കെ. വേലുപ്പിള്ള ബി. എ., ബി. എൽ. അദ്ദേഹത്തിന്റെ "സാഹിത്യാദർശം" എന്ന പുസ്തകത്തിൽ എഴുതിയിരിക്കുന്നത്.

അദ്ദേഹം പറയുംപോലെ ഇതു നിശ്ചയമായും മഹാപാതകം തന്നെയാകുന്നു. ഈ സംസ്ഥാനത്തിൽ ഗവൺമെന്റുവക കണക്കിൻപടി ൩൫൩ പെൺപള്ളിക്കൂടങ്ങൾ ഉണ്ട്. അവയിൽ ൩൩,൫൩൦ പെൺകുട്ടികൾ പഠിച്ചുവരുന്നു. അവ ഓരോന്നിലും പാട്ടു പഠിപ്പിക്കാൻ ഓരോ ഭാഗവതരെയും ഗവൺമെന്റ് നിയമിച്ചിട്ടുണ്ട്. എന്നാൽ ഈ ഭാഗവതന്മാരിൽ അനേകം പേർ ഈ ശ്രവണമധുരങ്ങളും ഐഹികസുഖത്തിനും ആമുഷ്മികസുഖത്തിനും ഉപയോഗപ്പെടുന്നവയും ആയ ദിവ്യഗാനങ്ങളെ ബഹിഷ്കരിച്ച് തങ്ങൾക്കു തന്നെ അറിയാൻ പാടില്ലാത്ത ഭാഷയിലുള്ള പാട്ടുകളെ പഠിപ്പിക്കുന്നു എന്നു കഴിഞ്ഞ മൂന്നു നാലു കൊല്ലങ്ങളിലായി ജനപ്രതിനിധികളായ മെമ്പർമാർ ശ്രീമൂലം പ്രജാസഭയിൽ ഗവൺമെന്റിനോടു ആവലാതിപറകയും കല്പിച്ചുണ്ടാക്കിയതായ ഈ കീർത്തനങ്ങളെ തന്നെ എല്ലാ പാഠശാലകളിലും പഠിപ്പിക്കാൻ ആജ്ഞാപിക്കണമെന്നു അപേക്ഷിക്കയും ചെയ്തിരുന്നു. ഈ പാട്ടുകളിൽ ഏതാനും ചിലതു മാത്രം കൊട്ടാരം ഭാഗവതർമാർ ഇപ്പോഴും പാടിവരുന്നുണ്ട്. അനേകം പാട്ടുകൾ അവർ തന്നെയും പാടി കേട്ടിട്ടില്ലാത്തതും ഉണ്ട്. അവർ പഠിച്ചിട്ടുള്ളതു കേവലം ഗുരുമുഖത്തിൽ നിന്നുമാത്രം ആകയാൽ അവയിലെ സാഹിത്യത്തെ ശുദ്ധരൂപത്തിലായി അവർ ഉച്ചരിക്കുന്നുണ്ട് എന്നു നിശ്ചയമായി പറയാൻ പാടില്ല. * അപശബ്ദങ്ങളും വൈയാകരണന്മാരെ പേടിച്ചു അഭയം പ്രാപിക്കുന്ന ഗുഹകളിൽ ഒന്നു ഗായകന്മാരും ആണെന്നു പ്രസിദ്ധമാണല്ലോ. ആ സ്ഥിതിക്കു ഭാഷാവ്യുൽപത്തിയില്ലാത്ത ഗായകന്മാർ ഈ കീർത്തനങ്ങളെ ഛിന്നഭിന്നങ്ങളാക്കിയിരുന്നാൽ അതിലേക്കായി അവരെ കുററം പറഞ്ഞിട്ടാവശ്യമില്ല.

ഈ പാട്ടുകൾ ജനങ്ങൾക്കു ആവശ്യപ്പെട്ടിരിക്കുന്നു എന്നും ഇവയില്ലാത്തതുകൊണ്ടു ജനങ്ങൾക്കു സങ്കടം ജനിച്ചിരിക്കുന്നു എന്നും മേൽ പറഞ്ഞ ആവലാതി വെളിവാക്കുന്നുണ്ടല്ലോ. അച്ചടിപ്പും പുസ്തകങ്ങളും പ്രചാരമില്ലാത്തതായ കാലത്തു ഈ കൃതികളെ ഗുരുമുഖത്തു നിന്നു കേട്ടുമാത്രമെ അഭ്യസിക്കാൻ തരമുണ്ടായിരുന്നുള്ളു. ഈ കൃതികളെ സംഗ്രഹിച്ച് അച്ചടിപ്പിച്ചാൽ വിദ്യാൎത്ഥികൾക്ക് എന്നതന്നെയല്ലോ പാട്ടുപഠിപ്പിക്കുന്ന ഭാഗവതൎക്ക് കൂടിയും ഉപകാരമായിതീരും. ഇവയിൽ ഏതാനും ഭാഗങ്ങളെ ൫൦ വൎഷമാണ്ടു് അച്ചടിച്ച് പ്രസിദ്ധപ്പെടുത്തിയിരുന്നു. അങ്ങനെ ഒരു അച്ചടിച്ചപുസ്തകം ഉണ്ടായിരുന്നു എന്നു കൂടി അറിഞ്ഞിട്ടുള്ളവർ ഇക്കാലത്തു തിരുവനന്തപുരത്തു തന്നെയും ചുരുക്കം പേരെയുള്ളു. ഇവയെ പുസ്തകമായി അച്ചടിക്കാത്തതു് ഒരു വലിയന്യൂനതതന്നെ. ഇവയെ എല്ലാം ചേൎത്തു് ഒരു പുസ്തകമായി അടിക്കുന്നതായാൽ മേൽ പറഞ്ഞ ആവലാതിയുടെ നിവാരണത്തിനു ഒരു ചെറിയ മാൎഗ്ഗം ലഭിക്കും എന്നു കരുതി ഞാൻ തിരുവനന്തപുരം ടൌണിലും പുറമെയും ഏതെതെല്ലാം സ്ഥലത്തു ഇവ ലഭ്യമായിരുന്നുവോ അവിടങ്ങളിൽ എല്ലാം ചെന്നു അവയെ ശേഖരിച്ചു; അപശബ്ദങ്ങളിൽ നിന്നു ഈ പാട്ടുകളെ വിമോചിപ്പിച്ചു; ഏതാനും ഗായകന്മാരുടെ, പ്രത്യേകിച്ചു് തിരുവനന്തപുരത്തിലെ ഒരു പ്രധാനഗായകൻ ആണെന്നു പൌരന്മാരാൽ ഈയ്യിടെ പരസ്യമായ ബിരുദദാനത്താൽ ബഹുമാനിക്കപ്പെട്ട മിസ്റ്റർ രംഗനാഥയ്യരുടെ, സഹായത്തോടു കൂടി അവയെ ഗാനരീതിയിൽ ആക്കി ശരിയായ നിറുത്തലുകളോടു കൂടി വരിവരിയായി അച്ചടിപ്പിക്കത്തക്കവണ്ണം എഴുതിതീൎത്തു. ഇവർ ചെയ്ത ഉപകാരത്തിനായി ഞാൻ സൎവ്വദാ ഇവരോടു കൃതജ്ഞൻ ആയിരിക്കുന്നു.

ഇതിനെ അച്ചടിപ്പിക്കുന്നതിനായി ഗവൎമ്മെണ്ടിന്റെ സഹായം അപേക്ഷിച്ചു. വിദ്യാഭ്യാസവിഷയത്തിലും മററു സകലകാൎയ്യങ്ങളിലും ജനങ്ങളുടെ ആവശ്യങ്ങളെ സാധിപ്പിക്കാൻ സദാബദ്ധകങ്കണരായിരിക്കുന്ന ഇപ്പോഴത്തെ ദിവാൻ അവർകളെ ഞാൻ ഈ വിവരം ഉണൎത്തിച്ചപ്പോൾ അതു് എനിക്കു ഉദയനിദാനമായി ഭവിച്ചു. ഈ മഹാരാജസംഗീതകൃതികൾ മലയാള അക്ഷരത്തിൽ സൎക്കാർ അച്ചുക്കൂടത്തിൽ സൎക്കാർ ചിലവിൽ അച്ചടിച്ചു് എന്നെ ഏല്പിക്കണം എന്നു ഗവൎമ്മെണ്ടു്

അനുജ്ഞാപിച്ചു. ഈ ഉദാരസഹായം ലഭിച്ചില്ലെന്നു വരികിൽ ഇപ്പോഴം എങ്കിലും ഈ പുസ്തകം പ്രസിദ്ധപ്പെടുത്താൻ ഇടയാവുകയില്ലായിരുന്നു.

ഇതിലേക്കു ഗവർമ്മെണ്ടിന്റേയും, പ്രത്യേകിച്ചും, ദിവാൻ ബഹദൂർ ശ്രീമാൻ എം. കൃഷ്ണൻ നായർ അവർകളുടേയും, നേക്കു എനിക്കുള്ള മനഃപൂർവ്വമായ കൃതജ്ഞതയെ മതിയാവുന്നിടത്തോളം വാക്യപത്രത്തിൽ പ്രകടിപ്പിക്കാൻ വേണ്ട വാഗ്വൈഭവം എനിക്കില്ല.

അവിടുന്നു ചെയ്തിട്ടുള്ള ഈ അനുഗ്രഹം പ്രജാഭിലാഷങ്ങളെ സാധിപ്പിക്കുന്നതിന് അവിടുന്ന് സദാ ഉദ്യുക്തരായിരിക്കുന്നു എന്നു തെളിയിക്കുന്നതായ ഉത്തമദൃഷ്ടാന്തങ്ങളിൽ എത്രയോ ഉജ്ജ്വലമായ ഒന്നാകുന്നുള്ളു.

ഈ ഉത്തമഗാനങ്ങളെ നിലനിർത്തുന്നതിനുള്ള മാർഗ്ഗം ഈ പുസ്തകപ്രചാരത്താൽ മാത്രം സാധിക്കുന്നതല്ല. ഈ ഗാനങ്ങളെ രചിച്ച ആ മഹാൻ സ്വാശയങ്ങളെ ഏതു പന്ഥാവിൽ പാടിവെളിവാക്കി വന്നിരുന്നുവോ ആവിധം പാടുന്ന രീതിയെ കൂടി നിലനിർത്താൻ വേണ്ടതെല്ലാം ചെയ്യേണ്ടിയിരിക്കുന്നു. ഈ പന്ഥാവിൽ പരിശീലിച്ചവർ വേഗത്തിൽ ചുരുങ്ങിവരുന്നു എന്നു മുൻപ്രസ്താവിച്ചുവല്ലോ. സംഗീതസാഹിത്യകാരനും അഭിജ്ഞനും ആയ മിസ്റ്റർ ടി. ലക്ഷ്മണൻ പിള്ള ബി. എ. തിരുവനന്തപുരത്തു ജൂബിലിഹാളിൽ വച്ച് തിരുവിതാംകോട്ടിലെ സംഗീതത്തെ പററി ഇംഗ്ലീഷിൽ ചെയ്ത പണ്ഡിതോചിതമായ പ്രസംഗങ്ങളിൽ ഏതാണ്ട ഈസ്ഥിതിയെ അനുശോചിക്കുകയും കല്പിച്ചുണ്ടാക്കിയ കീർത്തനങ്ങളേയും വർണ്ണങ്ങളേയും മററു പാട്ടുകളെയും എല്ലാം ആ പൂർവ്വഗാനരീതിയിൽ തന്നെ സ്വരപ്പെടുത്തി എഴുതി വയ്ക്കേണ്ടതു ആവശ്യമാണെന്നു പ്രസ്താവിക്കയും ചെയ്തു. ആ പ്രസംഗം നടത്തി ഇപ്പോൾ ഒൻപതു കൊല്ലം കഴിഞ്ഞിരിക്കുന്നു. എന്നിട്ടും അതിലേക്കായി ആരും തന്നെ ഇതേവരെ വേണ്ടവണ്ണം ശ്രമിച്ചിട്ടില്ല. ഞാൻ ഈ പുസ്തകം അച്ചടിക്കുന്നതായി അറിഞ്ഞ ചില കൊട്ടാരം ഭാഗവതന്മാരും ഇതേ അഭിപ്രായം തന്നെ പറയുകയുണ്ടായി. ശ്രമസാദ്ധ്യം ആയിരുന്നാലും ആവശ്യം കരണീയമായിരിക്കകൊണ്ടു ഇവിടെയുള്ള പ്രധാനപ്പെട്ട ഭാഗവതന്മാരുടെ സഹായത്തോടു കൂടി ഇതിനെ

നിൎവ്വഹിക്കാൻ ഞാൻ യത്നിക്കുന്നുണ്ട്. എന്റെ സ്നേഹിതൻ മേല്പറഞ്ഞ മിസ്റ്റർ. രംഗനാഥയ്യർ ഈ പ്രവൃത്തി ചെയ്യുന്നതിനു ആരംഭിച്ചും ഇരിക്കുന്നു.

ഈ പാട്ടുകളെ ഈ സംസ്ഥാനത്തിലുള്ള പെൺപള്ളിക്കൂടങ്ങളിൽ പഠിപ്പിക്കുന്നതിൽ ഉപകരിക്കാനായി ഓരോ ക്ലാസ്സിന്റെയും യോഗ്യത അനുസരിച്ചു ഒരു പരിപാടിയും ഇവിടത്തെ പ്രധാനപ്പെട്ട ചില ഭാഗവതന്മാരുമായി ആലോചിച്ച് ഞാൻ എഴുതിവച്ചിട്ടുണ്ട്.

അതിമധുരങ്ങളും വൈദഗ്ദ്ധ്യപ്രദങ്ങളും ആയ ഈ ഗാനങ്ങളെ താളലയങ്ങളോടു കൂടിയും ജനചിത്തങ്ങൾക്കു രഞ്ജകമായും ഏതു വിധത്തിൽപാടേണം എന്നു ഈ ഗീതാകാരരായ തമ്പുരാൻ ഉദ്ദേശിച്ചു അക്കാലത്തെ "ഗന്ധൎവ്വോപമഗായകന്മാരെ" കൊണ്ടു പാടിച്ചു വന്നിരുന്നുവോ അതേ രീതിയിൽ ഇവയെ പാടുന്നതിനു ശിഷ്യപരമ്പരയാ അഭ്യസിച്ചിട്ടുള്ള ചിലർ എങ്കിലും തിരുവനന്തപുരത്തു ഇപ്പോൾ ഉണ്ട്. അവൎക്കു നല്ലപരിചയം ഉള്ള പാട്ടുകളെ ഫോണോഗ്രാഫ് (സ്വനഗ്രാഹി) യന്ത്രത്തിൽ പകൎത്തി എടുപ്പിച്ചു വെക്കുന്നതായാൽ ആ ഗാനരീതിക്കു അനശ്വരത്വത്തെ ജനിപ്പിക്കാൻകഴിയും. മേൽ പറഞ്ഞതുപോലെ ഇവയെ സ്വരപ്പെടുത്തുന്നതിനും ഇതു ഉപകരിക്കും.

ഈ പാട്ടുകളുടെ ശരീരബന്ധത്തെ "മന്ദപദാക്ഷര"ങ്ങളെ ചേൎത്തും "പദപദാൎത്ഥപ്രകൃതി"കളെ വ്യക്തമാക്കിയും ഇപ്പോൾ ശുദ്ധരൂപമായ പൂൎവ്വരൂപത്തിൽ ആക്കിയതു കൊണ്ടു തന്നെ അവയുടെ ഓരോ അംഗത്തിന്റെയും ലാവണ്യാദിഗുണങ്ങൾ സംപൂൎണ്ണമായി വെളിയിൽ പ്രകാശിക്കാൻ ഞാൻ ഇടയാക്കിട്ടുണ്ട്. മേൽപറഞ്ഞ വിധം സ്വനഗ്രാഹി റിക്കാൎഡു എടുപ്പിച്ചു വയ്ക്കുന്നതു അവയ്ക്കു ജീവനേയും ജനിപ്പിക്കും. ശരീരോദ്ധാരണത്തിന് ഉദാരസഹായം നല്കിയ തിരുമനസ്സിലെ ഗവൎമ്മെണ്ട് തന്നെ ഈ പ്രാണോദ്ധാരണപ്രവൃത്തിയും യഥാകാലം നടത്തിക്കും എന്നു ഞാൻ ആശംസിക്കുന്നു.

വലിയകൊട്ടാരത്തിലെ ഗ്രന്ഥപ്പുരയിൽ പോലും, മൂന്നു പ്രബന്ധങ്ങൾ, വൎണ്ണങ്ങൾ, മധ്യമകാലകീൎത്തനങ്ങൾ, ഹിന്ദുസ്ഥാനിസാഹിത്യങ്ങൾ ഇവ മാത്രമേയുള്ളു. "ഹിന്ദുസ്ഥാനിസാഹിത്യങ്ങൾ" കൊട്ടാരം ഗ്രന്ഥപ്പുരയിൽ

മാത്രമെ പുസ്തകമായി ഉണ്ടായിരുന്നുള്ളൂ. "കീർത്തനങ്ങ"ളിൽ മിക്കവയും അനേകം പേരാൽ ഭേദിച്ചാകുന്നു അറിയേണ്ടി വന്നതു്. ഇക്കൂട്ടത്തിൽ തിരുവനന്തപുരത്തു് പുത്തൻതെരുവിൽ ചിലരുടെ പക്കൽ നിന്നു മൂന്നു പഴയ ഗ്രന്ഥങ്ങൾ കിട്ടി. ഇവ ഓരോന്നിലും സ്ഖലിതങ്ങളും പദദോഷങ്ങളും ധാരാളം ഉണ്ടായിരുന്നതുകൊണ്ട് ഇവയെയെല്ലാം ചേർത്തു ഘടിപ്പിച്ചു് ശരിയായ രൂപം സമ്പാദിക്കുന്നതിൽ അസാമാന്യമായ അധ്വാനം വേണ്ടി വന്നു. ഈ ഗ്രന്ഥങ്ങളുടെ ഉടമസ്ഥന്മാർ ഇവയെ സദയം വായ്പ്പ് തന്നതിനായി അവരോടും വായ്പവാങ്ങിച്ചു തന്ന ഗവർൺമെണ്ട് അസിസ്റ്റണ്ട് ഇൻസ്പെക്ടർ മ. രാ. രാ. എൻ. കൃഷ്ണയ്യർ ബി. എ., ബി. എൽ. അവർകളോടും എനിക്കുള്ള കൃതജ്ഞതയെ അറിയിച്ചുകൊള്ളുന്നു. മററുള്ളവയെല്ലാം വേറെ സ്ഥലങ്ങളിലും ലഭ്യം ആയിരുന്നു. ഗ്രന്ഥപ്പുരയിലുള്ള പുസ്തകങ്ങളെ നോക്കി എന്റെ ഗ്രന്ഥസമുച്ചയത്തെ തിരുത്തിക്കൊള്ളുന്നതിനു ഗ്രന്ഥപ്പുരയിലെ മേലധികാരിയായ മിസ്റ്റർ നാണുപിള്ള ശാസ്ത്രികൾ സദയം അനുവദിച്ചതായ ഉപകാരത്തിനായി ഞാൻ കൃതജ്ഞനായിരിക്കുന്നു.

TO ഈ പാട്ടുകളെ ആധുനികരീതിയിൽ പരിവൃത്തിയായി ചേർത്തു് എഴുതുന്നതിലേക്ക അവയെ പാടി കേൾക്കേണ്ടതു് ആവശ്യമായിരുന്നു. എനിക്ക സംഗീതത്തിൽ പരിചയം ഇല്ലാത്തതുകൊണ്ട് ഗായകന്മാരുടെ സഹായം ലഭിക്കേണ്ടിയിരുന്നു. മേൽപറഞ്ഞ എന്റെ സ്നേഹിതൻ മിസ്റ്റർ. രംഗനാഥയ്യരും കൊട്ടാരം ഭാഗവതർമാരായ മിസ്റ്റർ. രാമസ്വാമി ഭാഗവതർ മിസ്റ്റർ. വരദരാജ സോമയാജികൾ കരമന പരമേശ്വരഭാഗവതർ മുതലായവർ ഇതിൽ തടവെന്നിയെ എന്നെ സഹായിച്ചിട്ടുണ്ട്. ഇവർ ചെയ്ത ഉപകാരത്തിന് ഞാൻ സർവ്വദാ കൃതജ്ഞൻ ആയിരിക്കുന്നു.

കല്പിച്ചു് പാട്ടുകൾ ഉണ്ടാക്കിയപ്പോൾ എല്ലാം അവയെ സംഗീതവിദ്വാന്മാർക്ക് അയച്ചുവന്നിരുന്നു എന്നു ഞാൻ പറഞ്ഞുവല്ലൊ. ആ മൂലപത്രങ്ങളിൽ ചിലതു് പത്മനാഭപുരത്തു ഒരാളുടെ കൈവശം ഉണ്ടായിരുന്നവയെ മ. രാ. രാ. ദിവാൻ പേഷ്ക്കാർ നാരായണമേനവൻ ബി. എ, ബി. എൽ. അവർകൾ സദയം വായ്പവാങ്ങി അയച്ചുതന്നു. ഈ മൂലപത്രം ആയ പനയോലകളിൽ ഓരോന്നിലും കറുത്തമഷികൊണ്ടു ഒപ്പ

കാണുന്നുണ്ട്. അതു "രാ-വ" എന്ന തെലുങ്ക അക്ഷരങ്ങൾ ആണെന്നു വ്യക്തമായിരിക്കയാൽ അതു ആ തിരുമനസ്സിലെ തിരുനാമധേയത്തിന്റെ പ്രഥമാക്ഷരങ്ങൾ തന്നെയാണ്. ഇപ്രകാരം ആകെ ൨൩ ഓലകളേ കിട്ടീട്ടുള്ളു; ഓരോ ഓലയും ഓരോകാലത്തു വെവ്വേറെയായി എഴുതിയതാണ്; ഓരോന്നിലും ഓരോപാട്ടു എഴുതീട്ടുള്ളു. ഈ വിധം തുല്യം ചാർത്തീട്ടുള്ള മൂലപത്രങ്ങൾ ഗവർമ്മെണ്ടിൽ നിന്നു പരിപാലിക്കപ്പെടാൻ അർഹങ്ങൾ ആകുന്നു. ഈ പുസ്തകത്തിലെ പ്രൂഫ്ഷീറ്റുകൾ എന്നോടൊന്നിച്ചു വായിച്ച് എന്നെ സഹായിച്ച ആത്മമിത്രം മ. രാ. രാ. എം. സി. നാരായണപിള്ള അവർകളുടെ സഹജമായ ഔദാര്യത്തിനായി ഞാൻ വളരെ കടപ്പെട്ടിരിക്കുന്നു.

ഇതിൽ മൂന്നു സൂചിപത്രങ്ങൾ—ഒന്നു പാട്ടുകളുടെ വകക്കും, ഒന്നു രാഗങ്ങളുടെ വകക്കും, ഒന്നു ശ്ലോകങ്ങളുടെ വകക്കും,—ചേർത്തിട്ടുണ്ട്.

മലയാള അക്ഷരത്തിൽ അച്ചടിച്ചിട്ടുള്ള ഈ പുസ്തകത്തിൽ താളങ്ങളുടെ പേരുകൾ ചേർത്തിരിക്കുന്നതു മിക്കതും മലയാളനാട്ടിൽ നടപ്പുള്ളവ തന്നെയാണ്; അവയ്ക്കു ശരിയായ സംസ്കൃതപ്പേരു ചേർത്തിട്ടില്ല, എന്നാൽ രാഗങ്ങളുടെ പേരുകൾ ആകട്ടെ എരിക്കിലകാമോദരി, മലഹരി, ധനാശി എന്നു തുടങ്ങിയുള്ള വിധത്തിൽ ദുഷിച്ചുപോയിട്ടുള്ളതിനാൽ അധികവും സംസ്കൃതനാമങ്ങളെ തന്നെ ചേർത്തിരിക്കുന്നു; അവ ഏതു രൂപത്തിൽ ഇവിടെ വഴങ്ങി വരുന്നു എന്നു കാണിക്കാനായി മാത്രം നടപ്പു നാമത്തെയും ചില പാട്ടുകളിൽ ചേർത്തിട്ടുണ്ട്.

കഴിയുന്നതും ശ്രദ്ധവെച്ച് അച്ചടിപ്പിച്ചിട്ടുണ്ടെന്നു വരികിലും ഈ പുസ്തകത്തിൽ ഏതാനും സ്ഖലിതങ്ങൾ വന്നിരിക്കാം; അവയെ അഭിജ്ഞന്മാർ സദയം അറിയിച്ചു തരുന്നതായാൽ ഈ പാട്ടുകളെ താമസിയാതെ സ്വരപ്പെടുത്തി അച്ചടിക്കുമ്പോൾ ആ ശുദ്ധ രൂപങ്ങളെ ചേർത്തു കൊള്ളാം.

തിരുവനന്തപുരം,
൧൦൯൪ കർക്കടകം ൧൩-.

കെ. ചിദംബരവാധ്യാർ.

## സംജ്ഞകളുടെ അർത്ഥം

അ. അജാമിളോപാഖ്യാനം

ഉ. ഉത്സവപ്രബന്ധം

ക. കുചേലോപാഖ്യാനം

കൃ. കൃഷ്ണകീർത്തനം

ഘ. ഘനരാഗകീർത്തനം

തി. തില്ലാന

ദേ. ദേവീകീർത്തനം

ന. നവരാത്രികീർത്തനം

നവ. നവരത്നമാലാ

നൃ. [illegible]കീർത്തനം

പ. പത്മനാഭകീർത്തനം

പദ. പദം

മ. മധ്യമകാലകീർത്തനം

രാ. രാമകീർത്തനം

വ. വർണ്ണങ്ങൾ

വി. വിഷ്ണുകീർത്തനം

വൈ. വൈരാഗ്യകീർത്തനം

ശി. ശിവകീർത്തനം

ഹി. ഹിന്ദുസ്ഥാനികീർത്തനം

G. General number.
(പൊതുവെ എണ്ണം)

സ്വാതി തിരുനാൾ മഹാരാജാ

കല്പിച്ചുണ്ടാക്കിയ

# സംഗീതകൃതികൾ.

## I. കീർത്തനങ്ങൾ.

---

### ൧. മംഗളം.

**G. 1.** നാട്ടരാഗം. ഝമ്പതാളം.

൧. ജയ ദേവകീകിശോര ജയ മൌക്തികസ്മേരാകാര
ജയ കാളിന്ദീതടവിഹാര ജയ ഗോപികാജാര ജയ ജയ

൨. ജയ മുരളീഗാനലോല ജയ സുവർണ്ണാഭചേല
ജയ സലിലപൂതശൈല ജയ വാരിദനീല ജയ ജയ

൩. ജയ പവിത്രീകൃതപാപ ജയ ബന്ധിതാസുരാടോപ
ജയ യാദവകുലദീപ ജയ ഗോപാലരൂപ ജയ ജയ

൪. ജയ കുടിലാസിതകേശ ജയ മുനിമാനസനിവേശ
ജയ പങ്കജനാഭാധീശ ജയ ശ്രീരമേശ ജയ ജയ

---

**G. 2.** പന്തുവരാളി. ആദിതാളം.

൧. മാതംഗതനയായൈ മംഗളം
ശ്രീമാ മനസിജാരികാന്തായൈ മംഗളം

൨. ബഹുളതരമേചകപാടലിതചേലായൈ
മഹിഷാസുരഹാരിണ്യൈ മംഗളം

൩. കരിരാജഗമനായൈ വരദാപന്നസംരക്ഷ-
-സ്മരണീയചരണായൈ മംഗളം

G. P. T. 1358. 3000. 9-6-'16. B.

ച. വനനദീ*തടഗാമിയെ വനജനാഭാനുജാമിയെ
മനതളിർമേചകാമയേ — മംഗളം

---

## ൨. ഗണപതി കീർത്തനം.

സാവേരി. ആദിതാളം.

പ. പരിപാഹി ഗണാധിപ ഭാസുരകൃത്ത
അ. ശരണാഗതഭരണ സാമജമുഖസുന്ദരാസ്യ — പരി
ച. ൧. ഹിമകിരണശകലശേഖരതനയ
ശമലനിവഹശമന
കമലജമുഖസുരവൃന്ദനതചരിത
കാമിതപൂരക പാദസരോരുഹ — പരി
ച. ൨. മന്ദകവിഗളിതദാനജലമിളിത-
-മധുകരസമൂഹ
ഹസ്തലസിതനിജദന്തമഹിതസുഗു-
ണാഢ്യവദന ഗൂഢസാരനിരുപമ — പരി
ച. ൩. പാവനപങ്കജനാഭമനോഹര-
-ഭാഗിനേയ ദേവ
സേവകജനതതിവിതൃണസമധിക-
-ശ്രീനൃപനായക ശ്രീകൃപാകര — പരി

---

* നദീതടം=ആററിൻകര=ആററുങ്ങൽ; നദീതടഗാ=തിരുവിതാംകൂർ രാജവംശത്തിന്റെ മൂലസ്ഥാനമായ ആററുങ്ങലിൽ ഉള്ള കുടുംബപരദേവത:—

ഈ ഗ്രന്ഥത്തിൽ തന്നെ 10-ാമത്തെ കീർത്തനത്തിൽ "വാഹിനീതടവാസേ" എന്ന പദവും 12-ാമത്തെ കീർത്തനത്തിൽ "വാഹിനീതടനിവാസിനി" എന്ന പദവും പ്രയോഗിച്ചിരിക്കുന്നു. ഇരയിമ്മൻതമ്പിയുണ്ടാക്കിയ കീർത്തനങ്ങളിൽ "തിരുവാററുകരയതിൽ വാണീടുന്ന പരമേശ്വരി" എന്നും "പള്ളിയറയതിൽ വിളങ്ങിന ദേവതി" എന്നും പ്രയോഗിച്ചിരിക്കുന്നതും ഈ കുടുംബപരദേവതയെ ഉദ്ദേശിച്ചുതന്നെയാകുന്നു.

## ൩. നവരാത്രികീൎത്തനങ്ങൾ *

(സരസ്വതീപരങ്ങളും ദേവീപരങ്ങളും.)

### ഒന്നാം ദിവസം.

G. ൧. ശങ്കരാഭരണം. ചെമ്പട. ന. മ.

പ. ദേവി ജഗജ്ജനനി ദേഹി കൃപയാ മമ
താവകചരണഭക്തിം

അ. ദേവമകുടമണിദീപ്തരമണപാദേ
കേവലാനന്ദപൂൎണ്ണേ കീരസുവാണി വാണി — ദേവി

ച. ൧. വീണാപുസ്തകരഞ്ജിതകരതലവികസിതകഞ്ജവരാംബികേ
വേണീമഞ്ജിമപുഞ്ജവിനിൎജ്ജിതചിത്രവലാഹകമാലികേ
ഏണീമദവിനിവാരണനിപുണേതരേക്ഷണാഹതനതപാതകേ
ശോണോല്ലസിതമഹാമണിഭൂഷണശാലിനിബുധജനപാലികേ
പ്രീണിതമുനിഗേയേ മൃഡനീരായേ
പരമോദയേ നിരപായേ — ദേവി

ച. ൨. സകലകലാലയസാരമഹിമകരസരസവിലാസയുതാനനേ
മകരവരാങ്കശരാസനമാനവിമഹിതതരാളകമോഹനേ
ശുകസനകാദിമുനീശ്വരവിരചിതസുന്ദരപദയുഗപൂജനേ
വികടജടാലസിതേന്ദുകലാപിനിവിമലസരോജവരാസനേ
വികചകമലപാദേ വിഗതഖേദേ
നിഹതവാദേ ധൃതമോദേ — ദേവി

---

* നവരാത്രി ൯ ദിവസവും തിരുവനന്തപുരത്തു വലിയ കൊട്ടാരത്തിൽ പൂജ വച്ചിരിക്കുന്നേടത്തു പാരായണത്തിനായി ഉണ്ടാക്കിയവയാകുന്നു. ഇന്ന ദിവസത്തിൽ ഇന്ന കീൎത്തനം പാടണമെന്നും പൂൎവ്വം കല്പിച്ചു നിശ്ചയിച്ചിട്ടുണ്ട്. അതിനെ ഇപ്പോഴും അനുവൎത്തിച്ചു നടത്തി വരുന്നുണ്ട്. ഈ ൯ കീൎത്തനങ്ങളും ഒരു ക്രമത്തിലാകുന്നു ചേൎത്തിരിക്കുന്നതു്. ഇതിൽ ആദ്യത്തെ ആറു കീൎത്തനങ്ങൾ സരസ്വതീപരങ്ങളും മറ്റു മൂന്നും പാൎവ്വതി (ദുൎഗ്ഗ) പരങ്ങളും ആകുന്നു.

ഭൃത മലംകുരു മാം സദയം പരി-
-തോഷിത സൂരിഗണേ ശുഭദേ ഭുവനേശ്വരി ദേവി

---

## നാലാം ദിവസം.

G. 7. തോടി. ആദിതാളം. ന. ര.

പ. ഭാരതി മാമവ കൃപയാ നതജനാർത്തി-
-ഭാരഹരണനിരതയാ

അ. ശാരദവിധുമണ്ഡലസദൃശശോഭനാഢ്യമുഖി

ച. ൧. വാസവാദിസുരവിനുത തരുണീരത-
-ഭാസുരഭൂഷണലസിതേ
ഹാസജിതകുന്ദവിതതവിമലമുക്താ-
-ഹാരകനക ഗജേന്ദ്രഗതേ
ഭാസ്വദ്രത്നജനവിഭൂഷണലോലേ പരദേവി
ഭാസുരചന്ദനമൃഗമദഘുസൃണ-
-വാസിതഗാത്രി നൃപാവനശീലേ ഭാരതി

ച. ൨. നാരദാദി മുനിനിലയേ ഭുവനത്രയ-
-നായികേ കൃതാഞ്ജലിനിലയേ
പാരവൊല്ലസ്യുതവലയേ വികച-
-സാരസാക്ഷി തോഷിതഭ്രൂലതികേ
മാരകാർമുകസുഷമാചോരചില്ലിയുഗേ വാണി
വാരിജദളമയിത വരവീണാ-
-വാദനലോലകരാംഗുലിജാലേ ഭാരതി

ച. ൩. സകലാഗമമയാത്മരൂപേ നിഖിലലോക-
-ജനനി സുധാമധുരാലാപേ

നാകമുഖ്യനികരാഭോഗകരുണാരസ-
-ഹത വിപദജനവിലാസേ
സകലേ പത്മനാഭപദസരസിജസേവകവര-
-ശ്ലോകസനകാദിമുനിശേഖരവിനുതേ
സോമകലാസദൃശാമലഭാലേ — ഭാരതി

---

അഞ്ചാം ദിവസം.

G. 8. ഭൈരവി. ത്രിപുട. ന. ഇ.

പ. ജനനി മാമവാമേയേ ഭാരതി ജയ
സരസിജാസനജായേ

അ. അനുപമിതകമലാവാസേ ചാരു-
-ഹസിതകൃതകുന്ദനിരാസേ ദേവി
മുനിവരസേവിതവിമലചരിതേ
മോഹനീയഗുണൌഘലളിതേ — ജനനി

ച. ൧. തരുണി വാരിദനിഭവേണി ദേവി
തരുകിസലയോപമപാണി
കലിതവരഭക്തിമൃദുലേ കല്യാണി പൂർണ്ണ-
-ശരദിന്ദുസമകാന്ത വാണി
സ്തുതപിതാമഹനയനാഞ്ചിതൈണി പരമ-
കരുണാരസശിശിരവാണി
പുണ്യഗതജനഭരണനിപുണേ
പരമമൃതസുമധുരഭാഷിണി — ജനനി

ച. ൨. ഘനസാരതിലകാങ്കിതഭാലേ അതി-
കമനീയ വിശദദുകൂലേ വിനത-
-ജനവിദ്യാവിതരണലോലേ സാധു-
സ്മരണീയതമപാദമൂലേ

-ഭാമിനീനിവഹഗീതഗുണേ ശൗരി-
-ധാമമന്ദഹസിതേ ജയ ഭഗവതി സരോരുഹാ

ച. ൨. മംഗളാരവശാലിവീണാസംഗികരരുഗ്മാംഗുലിലസിത-
-തുംഗകല്പകകിസലയനിവഹേ ദൂരിതസേവകതാപഭരേ
ഭൃംഗസംഘവലയിതസുമചയഭികലിതധമ്മില്ലരചിതമദ-
-ഭംഗസജലാംഭോദകലേ സ്വപക്ഷ്മദാപമനയനയുഗേ-
-ലസദംഗരാഗഘനസാരഹരിണമദ-
-ഹരഭാസികുചകലശയുഗേ ഹരി-
പുംഗവാപമിതമധ്യതലേ, പരബോധമുദ്രാപാണിപദ്മേ ജഗ
ദീശ്വരി സരോരുഹാ

ച. ൩. ബാലചന്ദ്രവതംസിനി പരിജന-
-പാലനൈകചതുരേ ഘനപാതക-
-ശൈലഭിദുരായിതചരിതേ
കരുണാലവാലായിതഹൃദയേ
ലോലതരാളകപരിവൃതസുവി-
-ശാലതടിനിലയായിതപദന
നാലമിഹ ഫണിനായകോപി ബതാ-
-ലപിതുമയി മഹിമാനന്തേ
തൂലതാം നയ മമാദ്യവിദ്യാ-
-ജാലമാശു നനു ഭാരതി സകലാ
ഭാലലോചനമുഖാഖിലവന്ദിതപ-
-ദ്മനാഭപദസേവകനിരതേ സരോരുഹാ

---

## ഏഴാം ദിവസം.

G. 10. ശുദ്ധസാവേരി. അടന്ത (ത്രിപുട) ന-൧

പ. ജനനി പാഹി സദാ ജഗദീശേ ദേവി
സ്മരഹരവല്ലഭേ

അ. ഘനാവൃതഘനസാരാലംകൃതേ [illegible]ബു-
-വനജായതലോചനേ വാഹിനീതടവാസേ

ച. ൧. ശൈലരാജതനയേ ചണ്ഡമുണ്ഡനാശിനി
ശ്രീപദശോഭിതകരേ സുന്ദരരൂപേ
ഭാലരാജിതതിലകേ പരമകൃപാവതി
പാലിതനതജനമാലികേ സുര-
-സാലകിസലയചാരുനിജപാദേ — ജനനി

ച. ൨. മഹിതബാഹുബലമഹിഷാസുരാദി
ഗഹനദഹനായിതഗതമദസൌഖ്യ,
സുഹസിതജിതകുന്ദ ശോണജപാധരി
വിഹര മമ ഹൃദി വിധുസങ്കാശമുഖി
ബഹുളമലയജബന്ധുര ലോക- — ജനനി

ച. ൩. പരമപാവനശ്രീപത്മനാഭസോദരി
നീലചികുരേ കേസരിവരവാഹേ
ചരിതദുരിതഭക്തജനികരേ ഗൌരി
കരു കൃപാമയി കലിദോഷമുഖപരിണത
ഘനദുരിതഹരലോലേ — ജനനി

---

എട്ടാം ദിവസം.

G. 11. നാട്ടക്കുറിഞ്ഞി. അടതാളം. നം-വൃം.

പ. പാഹി ജനനി സന്തതം മാമിഹാമലപരിണത-
-വിധുവദനേ

അ. ദേഹിസകലശുഭദേ ഹിമാചലകന്യേ — പാഹി
സാഹസികദാനവചണ്ഡമുണ്ഡനാശിനി

ച. ൧. ബാലസോമധാരിണി പരമകൃപാവതി
നീലവാരിജനിഭനേത്രി രുചിരശീലേ

ഭാലലസിതഘനപാടീരതിലകേ ശ്രീ-
-നീലകണ്ഠദയിതേ നിഗമവനമാതംഗി — പാഹി

ച. ൨. സുരഭികുസുമരാജിശോഭിതകചബൃന്ദേ
വരദേ വാസവമുഖവന്ദ്യമാനചരണേ
അതന്ദ്രപാകസമാധരേ കന്ദളീ-
-പരമോല്ലാസഹസിതേ ഭക്തകല്പവല്ലികേ — പാഹി

ച. ൩. കമനീയതമരൂപേ കന്യാകുബ്ജവാസിനി
ശമിതപാപനികരേ ശാന്തഹൃദയഗേഹേ
അമിതവിമലരുചിഹാരേ നീല-
-വാരിദോപമവേണി ശ്രീപത്മനാഭസോദരി — പാഹി

---

ഒൻപതാം ദിവസം.

G. 12. ആരഭി. ആദി. ന-ൽ.

പ. പാഹി പർവതനന്ദിനി മാമയി
പാർവണേന്ദുസമവദനേ .

അ. വാഹിനീതടനിവാസിനി കേസരി-
-വാഹനേ ദിതിജാളിവിദാരണേ — പാഹി

ച. ൧. ജംഭവൈരിമുഖനുതേ കരി-
-കുംഭവിഭ്രമകുചനതേ വര-
-ശംഭുലലാടവിലോചനപാവക-
-സംഭവ സമധികകല്യാണവസതേ — പാഹി

ച. ൨. കഞ്ജസന്നിഭലോചനേ മധു-
-മഞ്ജുതരമൃദുഭാഷണേ മദ-
-കുഞ്ജരനായകമൃദുഗതിമഞ്ജിമ-
-ഭഞ്ജനാതിചണേ മന്ദരഗമനേ — പാഹി

ചാമീകരചേലനഗധരദാനവദാന-
-ചാതുവസന പരിപാഹി വിഭോ ൨

സാമജപരിവൃഢതാപസുശമന ജല-
-ജാസനനുത പരിപാഹി വിഭോ ൩

വിഹഗവരഗമന ദേവ നിഗമതതി-
-വേദ്യചരിത പരിപാഹി വിഭോ ൪

ദനുജകുലമഥന ദീനശരണ ഭവ-
-താരകപദ പരിപാഹി വിഭോ ൫

ഗിരിവരധര ഫണിവര്യശയന സുര-
-ഖേദശമന പരിപാഹി വിഭോ ൬

ജലധരനികായ രുചിരാംഗവിലസിത-
-ചരണജലജ പരിപാഹി വിഭോ ൭

മദനജനക മണിപടലഖചിതവര-
-മകുടലസിത പരിപാഹി വിഭോ ൮

നതജനമോഹര വിധുമുഖ ശ്രീ-
-പത്മനാഭ മുദാ പരിപാഹി വിഭോ ൯

— —

G. 15. പന്തുവരാളി. ചെമ്പട. വി. ൩.

പ. പരിപാലയ സരസീരുഹലോചന
ഭവഭയകാനനദഹന

അ. പ. ഭാനുശശിനാഥനേത്രയുഗ
പന്നഗാരിവരവാഹന പരി.

ച. പാദനമ്രജനകല്പസാല നവ-
-പങ്കജാതസദൃശാനന പരി.

൩. ഗോപവാമനയനാകചമർദന
ഘോരദൈത്യകുലനാശന — പരി.
൪. നീരജാളിദലനാമചകാനഘ
നീലകണ്ഠനുത മോഹന — പരി.
൫. ദീനലോകപരിപാലക മുരഹര
ദിവസനാഥകുലശോഭന — പരി.
൬. കമലാസനനാബ്ജമധുപ-
-കളകന്റെ ശാരദ്ദേശാസന — പരി.
൭. ശ്രീപത്മനാഭ നിഖിലദേവ-
-മുനിസേവ്യ ദിവ്യഗുണഭാജന — പരി.

---



G. 16. തോടി. അടന്ത. വി. ൪.

പ. സരസിജനാഭമുരാരേ പാഹി സതതം
ശമലാലികലിശ ശൗരേ

അ. ദരചക്രഗദാംബുജധര ശ്രീരമാകാന്ത
സരിദീശകൃതവാസ സമുദിതപരിതോഷ

ച. ൧. സുരമുനിഭയഹര ശോണപല്ലവാധര
പരമകൃപാരസപരിപൂർണതരാപാംഗ
മുരവാരിദസമീര മോഹനമണിദ്രുമ
ഹരിഹയമുഖവിബുധാനതപദയുഗ — സരസി.

ച. ൨. കനകോപമിതചേല കൗസ്തുഭകലിതാനധ്യ-
-തനയതാപമോചന താരാധിപവദന
മനസിജജനക ശ്രീമധുവനകൃതഖേല
വനജാതനേത്ര വാസുദേവ ദേവേശ — സരസി.

ച. ൩. കമനീയതരരൂപ കല്യാണഗുണപൂർണ
സമരാഗതദാനവസമുദായാഹിഖഗേന്ദ്ര

ഗമപാദപ്രനിർജ്ജിതഗന്ധസാമജരാജ
വിമലകന്ദരദരഹാസ വേദാന്താഗമവേദ്യ — സരസി.

---

G. 17. — കേദാരഗൗളം. അടന്ത. — വി. ൫.

പ. ജലജനാഭ മാമവ ശ്രീനായക

അ. ജലധിമഥനകമഠ ജാതരൂപപ്രഭാനന
സലിലനിധിശയന സരസിജദളനേത്ര

ച. ൧. ധരണീഭരമൂലിതദനുജകുലനിധന
പരിധൃതമനുജപോതവാമനമൂർത്ത
അതുല്യമനോജ്ഞകന്ധര ഭീമബലാന്ധാ
കന്നാലയ മമ ദേവ കലയ കരുണമയി — ജലജ.

ച. ൨. അസിതാളകാവൃതതരാസ്യശ്രീതകിരണ
ഹസിതനിന്ദിതമുക്താഹാര ദേവേശ
ലസിതപീതവസന ലംബവന്യമാലിക
വസ മമ ഹൃദി നിത്യം വാരിജാസനസേവ്യ — ജലജ.

ച. ൩. മകരകുണ്ഡലകാന്തിമണ്ഡിതസുകപോല
ശുകനാരദാദിസംസ്തുതഗുണജാല
വികടതരസംസാരവിപിനദഹനാനന്ദ
സകലലോകനായക സാമജാധിപപാല — ജലജ.

---

G. 18. — നാട്ടക്കുറിഞ്ഞി. ചെമ്പട. — വി. ൬.

പ. ജഗദീശസദാമാമവ പാവനചരിത ദേവദേവ

അ. ഖഗവാഹന സുരശോകവിഭഞ്ജന കഞ്ജനാഭ
തനുനിന്ദിതമനസിജ

വിഗതശമലമുനിമാനസവസന
വേദവേദ്യ കമലാധൃതപദയുഗ

ച. ൧. സുരരിപുനിചയപയോദസമീര
സുന്ദരതരതനുവിനിന്ദിതമാര
ചരണനതസകലതാപവിദാര
ചാരുമൃദുവചനമൗക്തികഹാര
ഭരിതകരുണനയനാന്ത മഹേശ്വര-
-ഭാരതീശനുത ദിവ്യഗുണാലയ ജയ

ച. ൨. കലിതതടിദുപമമോഹനചേല
കംബുകണ്ഠ തുളസീനവമാല
ജലജസമനയന മംഗളശീല
സാധു ലോകരക്ഷണോദ്യതലീല
സലിലരാശിശയനാംബുജകോമള-
-ചരണഹതശകടദാനവ നിരുപമ ജയ

ച. ൩. വദനപരിഹസിതപാർവ്വണസോമ
വാസുദേവ രണപാതിതഭൗമ
ഹൃദി മമ പരിലസ സംഭൃതകാമ
ഹേമമകുട യുതവിലലാമ
മന്മഥജനക വരകൗസ്തുഭവിലസിത
മാന്യശീല മധുസൂദന ജയ ജയ ജയ

---

G. 19. തോടി. ചെമ്പട. വി ൧.

പ. സാമോദം കലയാമി സരസിജനാഭം
അ. ഭൂമിഭാരഹരണം ഭോഗീശശയനം

ച. ൧. രഞ്ജിതമൗക്തികം രാധാജീവനായകം
മന്മഥജനക ഋഷിമതിമാനസനിലയം

വിലസിതമധുമുഖവിബുധനവകലം
സദയമുപാസിതഗോപബാലം സുശീലം — സാമോദം

ച. ൧. ദുരിതഹരചരിതം തോഷിതകുചേലം ശ്രീ-
-ചരണവിനതപാലം ചാമീകരവസനം
ഹരിഹയമുഖസുരമംബുരാശിഗംഭീരം
തരുണജലജനിഭനേത്രം പവിത്രം — സാമോദം

ച. ൨. സുമസുരഭിലകചം യമുനാകേളിലോലുപം
കമനീയതരവേണുഗാനപരായണം
ശമിതകാളിയദർപ്പം ശാന്തതാപസഗേയം
ലളിതമൃദുവിശദഭാസം സുഹാസം — സാമോദം

---

G. 20. കല്യാണി. അടന്ത. — വി. പൃ.

പ. പരിപാഹിമാമയി പരമപൂരുഷ പത്മനാഭ
മുരാരേ

അ. ശരണാഗതജനസങ്കടഭയഹര
മരതകകാർമുക തനുമകരകുണ്ഡലകള്ളു — പരി

ച. ൧. പൂരിതസുരജനകാമിത പരി-
-പൂർണവിധുമുഖ വിനാശിത
നാരദാദിമുനീന്ദ്രസേവിത വിനി-
-വാരിതഭയവാരണാധിപസന്നുത
വാരിധരനിഭദേഹ നതിപര-
-വാഗധിപ ഭവമോഹിനീരൂപ
ഭ്രൂതിമിരസൂര്യ ഹിമകര
ഭോഗിശയന ഭഗവാന ജയ ജയ — പരി

ച. ൨. കാലയവനാദിഭഞ്ജന ദേവ
കൗസ്തുഭവരമണിഭൂഷണ

ശ്രീലലനാപരിരംഭിതാംഗ സമ-
-ചേതോഹരണൈകചണ മത്സ്യതനുധാമന
ഭാലലസിതലലാമ സരസിജ-
-പാദ രഞ്ജിതകാമ പരിജന-
-ജാലദുരിതവിരാമ സുവിദിത-
-ശൗര്യ്യഭുജബലനിസ്സീമ ജയ ജയ — പരി

ച. ൩. സേവകജനാഭീഷ്ടദായക നാഥ
ചിന്മയ ധൃതശാർങ്ഗസായക
പാവനതര ലോകനായക വൈരി-
-പന്നഗസമവായതാർക്ഷ്യവിനായക
ഭാവുകകലനലോല സുവിശദ-
-ഭാവ ബുധജനപാല നിജജന-
-പാലന വിധൃതശൈല സുരഭില-
-തരണിജാതടലോല ജയ ജയ — പരി

---

**G. 21.** ദേവഗാന്ധാരം. ചെമ്പട. — വി. ൻ.

പ. പാഹി മാമയി മുകുന്ദ കോമള പങ്കജോപമനയന
വാരിദദേഹ കേശവ നൗമി തേ പാദം

അ. ആഹവാഹതദാനവാമല-
-ഹാര ലീലാമാനവാധിക-
-മോഹനീയഹരിചന്ദനസ്രഗ്ഭാസിത-
-മൂർത്ത സകലഭുവനനായക — പാഹി

ച. ൧. കന്ദസമരദ സുരേശ സുമ-
-വൃന്ദവിരാജിതകേശാമിത-
-നന്ദനീയദിവ്യസുഗുണ ശുക-
-മുഖ്യനാരദാദിസേവ്യ



മന്ദയാനജിതമത്തമാതംഗ
മഹിതയോഗിജനഹൃദംഗകലാംബുജ
മന്ദരാദ്രിധര താമരസാസന-
-മഹാദേവനുത ഭക്തവത്സല. പാഹി

ച. ൨. സോമസമാനനശൗര്യ ബല-
-സോദര വരദ മുരാരേ വന-
-മാലാശോഭികണ്ഠ ദീനശരണ
ധരണീഭാരഹരണ
കാമിനീനിവഹനയനസുമാശുഗ
ചലജലാത്തനയദേകമഹോരഗ
യാമിനീശരബിംബമുഖാഢ്യ
യദുതതംസ കനകവസനലസിത പാഹി

ച. ൩. ഭാസുരമൃഗമദഫാലാഖില-
-പാലനപര ഗോപാല നിജ-
-ദാസസാധുകല്പസാല
നിരുപമധൈര്യസലിലരാശേ
വാസവാധിഹര ദിവ്യമകുടധര
വചനവിജിതസുധ ബിംബഫലാധര
രാസകേളിപരിതോഷിതനിജജന
രമാകാന്ത ജലജനാഭ പരമ പാഹി

---

G. 22. കല്യാണി. ചെമ്പട. വി. ഗം.

പ. പങ്കജലോചന പാഹിമുരാന്തക
പങ്കജാലയാജീവനാഥ വിഭോ

അ. ശങ്കരവിധിവലശാസനനുതഘന
ശം കുരു സതതം മേ സാരസനാഭ ശൗരേ പങ്ക.

ച. ൧. ത്രിഭുവനലോകകം ദിതിജം കനകകശിപുമതി-
-ഭയനഖരൈർവിദീര്യ്യ ബാലകേനൈവ നിജ-
-പാദരാജീവനത മേതത്പ്രഭവം
ശ്രീനരസിംഹ പ്രഹ്ലാദം പാലിതവാൻ   പങ്ക

ച. ൨. പിതൃവചസാ സമുപേത്യ വിപിനഭുവ
മതിരുചിരാംഗീമാത്മധർമ്മചാരിണീം
ഹൃതവന്തം ദശകണ്ഠമിഷുണൈകേന നിഹത്യ
പ്രതിഗൃഹ്യൈനാം സാകേതം പ്രാപ്ത ശ്രീരഘുവീര   പങ്ക

ച. ൩. സുന്ദരതരരൂപ നന്ദിതാഭീരനാരീ-
-വൃന്ദമുഖസരസീരുഹമധുപ
വൃന്ദാവനാന്തകൃതവിവിധസുവിഹാര
കന്ദർപ്പജനക ഗോവിന്ദ നന്ദനന്ദന.   പങ്ക

---

G. 23. ചെഞ്ചുരുട്ടി. ചെമ്പട. വി. ൧൧.

പ. കലയേ ശ്രീകമലനയനചരണേ

അ. കലയേ കമലാസനാദിസകലവിബുധശരണേ

ച. ൧. ഭവഭയഭരഹരണേ ഭാസുരതരചിരണേ
ഭജനശീലജനമനോഭിലഷിതവരവിതരണേ   കലയേ

൨. സരസിജമദഹരണേ സാധുമധുവിഹരണേ
സകലലോകദുരിതഹാരികലികലുഷഹരണേ   കലയേ

൩. ജഗദന്തസുഖകരണേ ജാതവിപിനചരണേ
ജലജനാഭചരണൈരാസവിപുലകശലകരണേ   കലയേ

---

G. 24. തോടി. അടന്ത. വി. ൧൨.

പ. ദേവദേവമാം പാലയ സുമഹാനുഭാവ ദീനബന്ധോ

ഭൂമിപാലനതരഭാരനിവാരണ
പൂതചരിത പരിപാലിതവാരണ
ഭീമാഗാധഭവാംബുധിതാരണ
ഭീഷണപൂർവ്വിമതഖലവിദാരണ ഭോ ചിന്തയാമി

ച. ൧. ശാരദാംബുജനേത്ര ഭുജംഗമവൈരിസുവാഹനിതാന്ത
ധീരവൃന്ദാവനപരിപോഷിതധേനുസമൂഹവിചിത്ര
ശ്രുതമലവര ചന്ദനച്ചർച്ചിതസുന്ദരദേഹ മുകുന്ദ
ഹീരമുഖമണിഭൂഷണ നിരുപമചാരിമവാഹ യദൂത്തമ
ഘോരാമർഷിതഭൗമകൃതാഹവ
ശ്രീകൃപാരസപൂർണ്ണതരാർണ്ണവ
ഹാരാലങ്കൃതരുചിരഗ്രീവ
ഹാടകാഭവസനാവൃത മാധവ ഭോ ചിന്തയാമി

ച. ൨. ദീനസുകൃതജനാതിദുരാപ സുരേശമുഖ്യതിലമനോഹര
പാണിവിലസിതചക്രഗദാദരപങ്കജവര സുമധുര
വേണുഗാനപരായണ സിതകരവിന്ദനിഭരദ ജപാസുമ-
-ശോണിമാധര കേശവിനിന്ദിതസുരുചിരവനദ മനോജ്ഞ-
-വാണീജിതവരമധുരസുധാരസ
വാസുദേവസ്മരമോഹനഭാസ
ബാണോരുഭുജഖണ്ഡന, ശുഭരസ
പത്മനാഭ മൃദുഹാസിതസാരസ ഭോ ചിന്തയാമി

---

G. 26. സുരുടി. അടന്ത. വി. എ.

പ. താവകപദാംബുജഭജനമേവാഖില-
-താപശമനമിതിമന്യേ

അ. കേവലാനന്ദസ്വരൂപ സനകമുഖ-
-ഗീതഗുണ ജലദാഭ ശ്രീപത്മനാഭ

ച. ൨. വാരണവരതാപശമനചണ്ഡയ
വാരിരാശികല്പിതനിജശയന
മാരകോടിസുന്ദര മുനിഹൃദയവി-
-ഹാര നാഗരിപുവാഹന പാലയ
ച. ൩. ശ്രീമുദിതവൃന്ദാരക ഹാടകചേല
ശ്രീലോലഗോപാലചതുരബാല-
-ചന്ദ്രഭാല നവവനമാല
സുജനാവനശീല പാലയ

---

## ൭. (B) വിഷ്ണുപരമധ്യമകാല കീർത്തനങ്ങൾ.

വി. ൧൩.

G. 28. കാമാക്ഷി. ചെമ്പട. മ. ൧.

പ. പാഞ്ചജന്യധൃതകരനിജപദസാധുജനാ-
-വന ലോലുപസാത്വത പരമാമവ
അ. ഹീരാദിമണിയുതഹാരമിളിതമകുടാദിവിരാജിത
മാനിനീനിവഹമാനസമോഹന പാഞ്ച
ച. ൧. പാപഹര മുനിമതിമണിതല്പഗ മാധവ
വാരിദനിഭ ഖലഭൗമമർദ്ദന
സുമുഖതബുധമഹിത
ത്രപാനിന്ദിതസുമശരചിരരു-
-ലാപധരനിതപമല്ലനേ യദുകുല-
-ദീപ വിമലിതചരണതരണേഭവ-
-താപസമുദയ ഗിരിധര മുരഹര പാഞ്ച.
ച. ൨. വാരണാധിപമദഹര പടിമഗ-
മാഖിലനായക പന്നഗവൈരി-
-വാഹന കനകലസിതവസന

ഭാരതീശനിഷേവിത സുവിമല-
-ഹാരശോഭിതകന്ധര ഷണ്മുഖ-
-ശ്രുത മധുവനകലിതനിരുപമവി-
-ഹാര ഹിമകരസമരുചിസുവദന   പാത

ച. ൩. വാമകരതലധൃവി സുമനസമഗ-
-മാവഹതോ വപുരയി തവ
വാസവാനതപാദസരസിജയുഗള
മാമക ഹൃദി വിലസതു ജഗദഭി-
-രാമ സുലളിതമൃഗമദകലിതല-
-ലാമ പശുപകുലപശുപഭയഭര വി-
-രാമ പങ്കജനാഭ ദയാകര   പാത.

---

വി. ഏ.

G. 29.   ശങ്കരാഭരണം. ചെമ്പട.   മ. ര.

പ. സാരസഭവസേവിതപദയുഗളാമല-
-ഹിമകരസുവദന സരസിജനാഭ മാമവ

അ. പാരിജാതസുമപരിമിളിതചികുര
നിരുപമഗുണഗണസാഗര
പാതകസഞ്ചയഭഞ്ജന   സാരസ

ച. ൧. ചാരുയമുനാസൈകതവിഹാര
ശാന്തതാപസകലിതമൃദുഹസിത
മാരസുന്ദര ദിതിസുതജലധര-
-മാരുതാംബുധിസമ ഭുവനേശ്വര   സാരസ

ച. ൨. ഗോപവധൂജനലോചന കബളിത-
-ദേവാരദാവദഹനാമിതവിക്രമ
ഭൂപവിനിഹതപൂതന ഗിരിധര
ലോകകമലദിവാകര യദുവര   സാരസ

ച. ൩. നീരജായതലോചനയുഗ ധര-
-ണീരമാരമണാതിമനോഹര
സാരകനകമയാവഹസുവസന
ശങ്കരാദരണീയലഘുനിരഞ്ജന — സാരസ

---

വി. കൃ.

G. 30. പന്തുവരാളി. ചെമ്പട. — മ. ന.

പ. സാരസാക്ഷ പരിപാലയ മാമയി
സന്തതം കരുണയാ ജഗദീശ

അ. നീരജാന്യൂനകായാധികമേചക
നീരദ കരിനായകഭയഹര — സാര

ച. ൧. പാദപാതിസമദേവനികായ ഹര
ശില്പസോമമനോഹര
ഭാലവിലസിതമൃഗമദതിലക
സൂദിതാരിഗണ നിരുപമബല ബല-
-സോദരാംഗ പരിചർച്ചിതചന്ദന — സാര

ച. ൨. ഭോഗിഭോഗകലിതാത്മനിവാസ വിഭോ
വിഗതശോകപരപാവന
പൂർണ്ണകാമകലിദോഷവിനാശക
യോഗിജാതഹൃദയാംബുജഖേലന
സാഗരാധികഗഭീര മുരാന്തക — സാര

ച. ൩. ഭീമസേവ്യതമ മംഗളലീല മുദാ
കുരു മേ കുശലം ഭവ-
-ഭീതിനാശനചണോത്തുംഗനിലയ
കാമിനീസമുദയാശയമോഹന
പത്മനാഭ കമലാധരണീവര — സാര

---

വി. എൻ.

G· 31. ആഹരി. ചെമ്പട. മ. ര.

പ. പന്നഗേന്ദ്രശയ നിത്യപ്രസന്ന വസുധാ-
-കമലാവര പാലയ
ഭാനുസോമനയനാംബുജനാഭ ഹരേ

അ. കിന്നരനിവഹഗീതസുപാവന
കീർത്തിപൂര മധുസൂദന സുരവര-
-സന്നുതാംഘ്രിയുഗ വികസിതശരദിജ-
-സാരസാനന ജഗത്ത്രയനായക പന്ന

ച. ൧. മാനിതലോകഹൃദയാംബുജവിഹിതനിവാസ
ക്ഷതാഹിതദമനാഖില-
-മാനനീയ ശോകവിനാശകഹാസ
ശരണാഗതപോഷണ
ദാനവവാരണമൃഗനായകനിജയാന
ദീനപരിപാലക കല്പക-
-സൂനജാതശോഭാസിതകചഭര
സൂരിഭീതിതിമിരൗഘദിനേശ്വര പന്ന

ച. ൨. നളികായുധനിവാരിതസുരഭിപൂജാല
പൂതഘോഷാത്തമ ശ്രുകുള-
-നാരദാദിപരിനതബഹുവിധഭൂഷലില
കമലാസനമദഹര
മന്ദരോദ്ധരണോചണ മൃദുഭാഷണ
നന്ദഗോപതനയാമിതവിക്രമ
നന്ദനീയതമമഹിതവിമലനിജ-
-നാമധേയ കരുണാലയ ജയജയ. പന്ന

ച. ൩. പക്വബിംബഫലരുചിരതരാധര ശൗരേ
പദപാതിജനാമര-

-സാലനീലജലദോപമദേഹ മുരാരേ
വിഹഗാധിപവാഹന
മാരകോടിസമകലിതലസിതവന-
-മാല പീതവസനാതനകൗസ്തുഭ-
-ഹാരകങ്കണവിരാജിതതമപരമ
ഹരിത്രിദശജനപരിവാരിത                പന്ന

---

വി. ഫ.
മ. ഇ.

G. 32. കല്യാണി. രൂപകം.

പ. സാരസലോചന മാമവ ദേവ ദയയാമലതമ-
സരസിജനാഭ

അ. നീരജശരസുന്ദര നിഖിലവിബുധമുനിഭയഹര    സാരസ

ച. ൧. പാപസമൂഹവിഭഞ്ജന പാർവ്വണസോമസമാനന
മാമപ നിവാരിതമാനവ മന്യൂന്നതിമനോഹര    സാരസ

ച. ൨. ഭോഗിവരഗേഹനിവാസ വിഭോ കമലാസനപൂജിത
നാഗഭയാപഹപാവനനാമനികായ മുരാന്തക    സാരസ

ച. ൩. ശേഷപുരീശ്വര മാധവ ദേസ്വകമംഗളദായക
ഭാഷണവിജിതസുധാരസ പാടലബിംബഫലാധര
സാരസ

---

വി. ഫ.
ഭ. ന്യ.

G. 33. ദർബാർ. ചെമ്പട.

പ. ശൗരേ വിതര കുശലമയി മേനിശം സകലജഗദീശ

അ. കാരുണ്യാദിഗുണാലയ കനകാംബര സനകാദിനിഷേവിത
ശൗരേ

ച. ൧. പാലിതപാരണപരിവൃഢ ഹിമകരഭാനുനയന ശുചിരുചിലീല
കാലകാലനതാങ്ഘ്ര കമലാവര ശമലാപഹസുചരിത
ശൗരേ

ച. ൨. കാമിതദായക മധുഹര തനുജിതകാമ വദനവിജിതസോമ
ശ്യാമദേഹരുചേ വരസമരാപതദരാന്തകവിമല ശൗരേ
ച. ൩. നാരദസനകമുഖനുത സരസിജനാഭ ഗളവിലസിതഹാര
വാരിജായതലോചന ധരസുധാധരനേ സുധാശുഭവചന
ശൗരേ

---

വി.ഫ.
G. 34. സുരുട്ടി. രൂപകം. മ. ൧.

പ. സാദരമവ സരസിജദളസുനയന സകല-
-സജ്ജനഭവഭയഹര
അ. പാദതലനതസുരമുനി സമുദയ
പതഗനാഥ ദയാകര മാധവ സാദര
ച. ൧. ഗോപഹിത കരതലധൃതഗിരിവര
കണ്ഠവിലസിതനിജ യദുകുല-
-ദീപ ജലധരസമമധുരവചന
ദീനജനതതിശുഭകര നിരുപമ സാദര
ച. ൨. ഫലാരുജബലമഗധ്യപതിഹതി-
-കോപ സുമഗണവിലസിതകചഭര
ശ്രീരമണ മൃഗമദനിടില വരദ
സേവകനികരഫലനകലുഷഹരൻ സാദര
ച. ൩. കാമജനക മമ വിതര മുരഹര
കാമിതമഹിപരശയന നിരുപമ
ഭൂമിഫലനതവിമല സമധിക-
-ബോധാകര ഹിമകരസുവദന വര. സാദര
സുജനാഭയഹര

---

വി. മേ.
G. 35. ആനന്ദഭൈരവി ചെമ്പട. മ. വൃ.

പ. വാരിജവദന മാം ജലജാലയകാല
മാമവ ദുഗ്ദ്ധാബ്ധിവാസ.

അ. നാരദമുഖമുനിജന-
നുതപാദഫണിവരശയ നിരുപമ വാരിജ.

ച. ൧. പാടലബിംബവിലസദധരാധികമേചകജലധര-
-ഭാസുരനിജതനുവരസുഷമ
ഹാടകസുവസനധര ഹാരകൗസ്തുഭവിരാജിതകന്ധര
ഹര മമ ശുചമയി വിഹഗവരതുരഗ
സുരാധീശമദഹര നാഥ വര വാരിജ

ച. ൨. വാരണാർത്തിഹരണചതുരാദൃതസജ്ജന ചലതര-
-വൈരിനികരജലധരപവന
ഭൂരികരുണ പരിജനപുണ്യസഞ്ചയ മുരാന്തക മാധവ
ശരദതിവിഹസിതമൃഗാങ്കകല പരി-
-ലസാമയ ഹൃദി സുരാധീശ മമ. വാരിജ

ച. ൩. ഭാനുശശാങ്കകലിതനയനാമിതമംഗളവിതരണ
പാവനസുവിമലതമചരിത
സൂനസുരഭികചഭരാംബുരുഹനാഭ ദയാപര
ഭവഭയഹൃതിചരണാംബുജയുഗ
സദാ ദേഹി മമ മുദാനന്ദമിഹ.

---

വി. ഖ.
G. 36. സൗരാഷ്ട്രം. രൂപകം. മ. ൻ.

ദിനമനു ഹൃദി മമ വിഹര വിഭോ സമരാങ്കണാപ്പൃതര-
ക്ഷിതിസുതകാല വിഭോ

